# പൈശാചിക ബുദ്ധി ഒഴിവാക്കുക

**ശയ്ഖ് ഹമദ് ബിൻ അതീഖ് അന്നജദി**



ശയ്ഖ് ഹമദ് ബിൻ അതീഖ് അന്നജ്ദിയുടെ മുസ്‌ലിങ്ങളോടുള്ള പൊതുവായ ഉപദേശമാണിത്. ഇരുന്നൂറു വർഷങ്ങൾക്ക് മുമ്പ് എഴുതപ്പെട്ടതെങ്കിലും അവ ഇന്നും പ്രസക്തമാണ്.....!

**അദ്ദുററുസ്സുന്നീയ്യ വാല്യം 8, 75 - 79 താളുകൾ**

അറിയപ്പെടുന്നത് പോലെ ധിഷണ അഥവാ ബുദ്ധി (അഖൽ, Intellect) 3 തരം ഉണ്ട്.

1. സ്വാഭാവിക ബുദ്ധി (Natural Intellect)

2. പ്രവാചക വെളിച്ചത്തിൽ നിന്ന് ലഭിച്ച വിശ്വാസത്തെ അടിസ്ഥാനമാക്കിയുള്ള ബുദ്ധി (Faith-based Intellect)

3. പൈശാചികമായ കപട ബുദ്ധി (Satanic hypocritical Intellect)

ഇതിൽ അവസാനം പറഞ്ഞ വിഭാഗക്കാർ തങ്ങൾ എന്തോ പ്രത്യേകതയുള്ളവരാണെന്നു സ്വയം കരുതുന്നു. ഇത്തരത്തിലുള്ള ബുദ്ധി പലയാളുകളിലും കാണാം.

ബുദ്ധി (അഖൽ, Intellect) യെന്നാൽ എല്ലാവരേയും തൃപ്തിപ്പെടുത്തലും അവരുടെ താൽപ്പര്യങ്ങൾക്കും ആഗ്രഹങ്ങൾക്കും എതിരെ പോകാതിരിക്കലും അവരുടെ സൗഹൃദം നേടലുമാണെന്ന് അതിന്റെ ഉടമകൾ കരുതുന്നതിനാൽ ഇത് നാശത്തിന്റെ സത്തയും കാപട്യത്തിന്റെ ഫലവുമാണ്.

നിങ്ങളെ സംബന്ധിച്ചിടത്തോളം ഏറ്റവും നല്ല കാര്യം ആളുകളുടെ ഭാഗമാകലാണെന്നും അവർ നിങ്ങളെ വെറുക്കാൻ ഇടയാക്കരുതെന്നും അവർ പറയുന്നു.

എന്നാൽ ഇത് ആത്മാവിന്റെ ജീർണ്ണതയും അധർപതനവുമാണ്. നാല് കാര്യങ്ങളാണ് അതിന് കാരണം.

**ഒന്ന്**

ഇത് ചെയ്യുന്ന വ്യക്തി അല്ലാഹുവിനെ പ്രകോപിപ്പിച്ചു കൊണ്ടാണ് ആളുകളെ തൃപ്തിപ്പെടുത്തുന്നത്. അല്ലാഹുവിനെക്കാൾ അവന്റെ കണ്ണിൽ ജനങ്ങൾക്കാണ് പ്രാധാന്യം. അല്ലാഹുവിനെ ദ്വേഷിപ്പിച്ചു കൊണ്ട് ജനങ്ങളുടെ തൃപ്തി തേടുന്നവന്റെ പര്യവസാനം ജനങ്ങളുടെയും അല്ലാഹുവിന്റെയും കോപം ഏറ്റുവാങ്ങലിലായിരിക്കും.

ഒരു റിപ്പോർട്ടിൽ അല്ലാഹു പറഞ്ഞതായി

ഉദ്ധരിക്കുന്നു, *"ഞാൻ കോപിക്കുമ്പോൾ എന്റെ ശാപം അവരുടെ സന്തതി പരമ്പരകളുടെ ഏഴാം തലമുറ വരെയെത്തുന്നു..!"* അതിനാൽ, നന്മ കൽപ്പിക്കാനും തിന്മ തടയാനും കഴിവുള്ളവൻ അത് ഉപേക്ഷിക്കുകയാണെങ്കിൽ അവന്റെ സന്തതിപരമ്പരകളുടെ ഏഴാം തലമുറ വരെ അല്ലാഹുവിന്റെ ശാപം വന്നെത്തും. താഴെപ്പറയുന്ന ഖുർആൻ വാക്യം ഇതിന് തെളിവാണ്. അല്ലാഹു പറഞ്ഞു, **"ഇസ്രായീൽ സന്തതികളിലെ സത്യനിഷേധികൾ ദാവൂദിന്റെയും, മർയമിന്റെ മകൻ ഈസായുടെയും നാവിലൂടെ ശപിക്കപ്പെട്ടിരിക്കുന്നു. അവർ അനുസരണക്കേട് കാണിക്കുകയും, അതിക്രമം കൈക്കൊള്ളുകയും ചെയ്തതിന്റെ ഫലമത്രെ അത്."** (5:78) ദീനിന്റെ കാര്യത്തിൽ രാജിയാകുന്ന വ്യക്തി, അവൻ തന്നെ

സഹായിക്കുമെന്ന് കരുതിയതെന്താണോ അതിലൂടെ തന്നെ സ്വയം അധർപതിക്കുകയാണെന്ന് ഇതിൽ നിന്നും വ്യക്തമാണ്.

**രണ്ട്**

ദീനിൽ കോംപ്രമൈസ് ചെയ്തു കൊണ്ട് അവൻ പ്രതാപം തേടാൻ ശ്രമിച്ചയിടത്ത് നിന്ന് തന്നെ അല്ലാഹു നിന്ദ്യതയുടെയും അപമാനത്തിന്റെയും വാതിൽ അവന് മേൽ തുറക്കുമെന്നത് തീർച്ചയാണ്. സലഫുകളിൽ ചിലർ പറയുന്നു, "ആളുകളോട് ഉള്ള തന്റെ ഭയം നിമിത്തം നന്മ കല്പിക്കലും തിന്മ തടയലും ആരെങ്കിലും ഉപേക്ഷിച്ചാൽ അവനോടു ആളുകൾക്കുള്ള ആദരവും അനുസരണവും എടുത്ത് മാറ്റപ്പെടും "

അല്ലാഹു പറഞ്ഞു, **"കപടവിശ്വാസികളും കപടവിശ്വാസിനികളും എല്ലാം ഒരേ തരക്കാരാകുന്നു. അവർ ദുരാചാരം കല്പിക്കുകയും, സദാചാരത്തിൽ നിന്ന് വിലക്കുകയും, തങ്ങളുടെ കൈകൾ അവർ പിൻവലിക്കുകയും ചെയ്യുന്നു. അവർ അല്ലാഹുവെ മറന്നു. അപ്പോൾ അവൻ അവരെയും മറന്നു. തീർച്ചയായും കപടവിശ്വാസികൾ തന്നെയാണ് ധിക്കാരികൾ".** (9:67)

**മൂന്ന്**

ഏതെങ്കിലും തരത്തിലുള്ള അല്ലാഹുവിന്റെ ശിക്ഷയിറക്കപ്പെട്ടാൽ ദീനിൽ കോംപ്രമൈസ് ചെയ്യുന്നവൻ അതിൽ ഒരു ഇരയായിരിക്കും.

താഴെപ്പറയുന്ന വചനം ഇത് തെളിയിക്കുന്നു.

അല്ലാഹു പറഞ്ഞു, **"ഒരു പരീക്ഷണം (ശിക്ഷ) വരുന്നത് നിങ്ങൾ സൂക്ഷിച്ചു കൊള്ളുക. അത് ബാധിക്കുന്നത് നിങ്ങളിൽ നിന്നുള്ള അക്രമികൾക്ക് പ്രത്യേകമായിട്ടാവുകയില്ല. അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്ന് നിങ്ങൾ മനസ്സിലാക്കുകയും ചെയ്യുക."** (8:25)

വഹ്ബ് ഇബ്ൻ മുനബ്ബിഹിൽ നിന്നും ഇബ്ൻ അബീ ദുൻയ റിപ്പോർട്ട് ചെയ്യുന്നു, *"ദാവൂദ് നബി ഒരു തെറ്റ് ചെയ്തപ്പോൾ അദ്ദേഹം പറഞ്ഞു, 'എന്റെ നാഥാ, എനിക്ക് പൊറുത്തു തരണമേ'.*

*അപ്പോൾ അല്ലാഹു പറഞ്ഞു, 'ഞാൻ നിനക്ക് പൊറുത്തു തന്നിരിക്കുന്നു. നിന്റെ പാപങ്ങൾ ഇസ്രായേൽ സന്തതികളുടെ മേൽ ചുമത്തുകയും ചെയ്തിരിക്കുന്നു'.*

*ദാവൂദ് ചോദിച്ചു, 'എന്റെ നാഥാ, എന്ത് കൊണ്ടാണത്? നീ ആരോടും ആരോടും അനീതി കാണിക്കുന്നവനല്ലല്ലോ? എങ്കിൽ ഞാൻ ചെയ്ത തെറ്റിന് നീ അത് മറ്റുള്ളവരുടെ മേൽ ചുമത്തുമോ?'*

*അപ്പോൾ അല്ലാഹു പറഞ്ഞു, 'കാരണം നീ ഈ തെറ്റ് ചെയ്തപ്പോൾ അതിന്റെ പേരിൽ അവർ നിന്നെ ഒരിക്കലും വിമർശിക്കാത്തത് കൊണ്ടാണത്'".*

ഇബ്ൻ അബീ ദുൻയ റിപ്പോർട്ട് ചെയ്യുന്നു, "യോഷ്വാ ബിൻ നൂനിനു അല്ലാഹു വെളിപാട് നൽകി, 'ഞാൻ നിന്റെ ജനതയിൽ 40,000 വരുന്ന സൽക്കർമ്മികളെയും 60,000 ത്തോളം വരുന്ന നികൃഷ്ടരെയും നശിപ്പിക്കാൻ പോകുകയാണ്.'

അദ്ദേഹം ചോദിച്ചു, 'എന്റെ നാഥാ, അവരിലേ നികൃഷ്ടർ നശിപ്പിക്കപ്പെടുന്നത് എനിക്ക് മനസ്സിലാക്കാൻ കഴിയും. എന്നാൽ അവരിലെ സൽക്കർമ്മികളെ നശിപ്പിക്കുന്നജ് എന്തിനാണ്?'

അല്ലാഹു പറഞ്ഞു, 'എന്റെ കോപത്തിൽ എനിക്ക് വേണ്ടി അവർ കോപിച്ചില്ല. അവരിലെ നികൃഷ്ടർക്ക് അവർ ഭക്ഷണവും പാനീയങ്ങളും നൽകുകയും ചെയ്തു'.

ഇബ്നു അബ്ദുൽബറും മറ്റുള്ളവരും റിപ്പോർട്ട് ചെയ്യുന്നു, "അല്ലാഹു മലക്കുകളിൽ ഒരുവന് ഒരു പട്ടണത്തെ നശിപ്പിക്കാൻ കല്പന കൊടുത്തു.

മലക്ക് ചോദിച്ചു, 'എന്റെ നാഥാ, അവിടെ നിന്നോടുള്ള നിരന്തരമായ ആരാധനയിൽ കഴിഞ്ഞു കൂടുന്ന ഒരു ഭൗതികവിരക്തനായ (സാഹിദ്) ഒരു നല്ല മനുഷ്യനുണ്ട്'

അപ്പോൾ അല്ലാഹു പറഞ്ഞു, 'ശിക്ഷ അവനിൽ നിന്ന് തുടങ്ങുക. അവന്റെ നിലവിളി എനിക്ക് കേൾക്കണം. എനിക്ക് കോപമുണ്ടാക്കുന്ന കാര്യങ്ങളിൽ എന്റെ മാർഗത്തിൽ ഒരിക്കൽ

*പോലും അവൻ ദേഷ്യം പ്രകടിപ്പിച്ചിട്ടില്ല'.*

അതിനാൽ, ശിക്ഷകൾ ഇറങ്ങുമ്പോൾ രക്ഷപ്പെടാനുള്ള ഏക മാർഗം അല്ലാഹു പറഞ്ഞതുപോലെ നന്മ കൽപിക്കുകയും തിന്മ തടയുകയും ചെയ്യുന്നവരിൽ ഉൾപ്പെടലാണ്. അല്ലാഹു പറയുന്നു, "**അങ്ങനെ അവരെ ഓർമിപ്പിച്ചിരുന്ന ഉപദേശം അവർ പൂർണമായും മറന്നപ്പോൾ, തിന്മകൾ തടഞ്ഞിരുന്നവരെ നാം രക്ഷപ്പെടുത്തി. അതിക്രമം കാണിച്ചവരെയെല്ലാം അവരുടെ പാപവൃത്തികളുടെ പേരിൽ കൊടും ശിക്ഷയാൽ പിടികൂടുകയും ചെയ്തു.**" (7:165)

## നാല്

ആളുകളെ തൃപ്തിപ്പെടുത്താൻ ദീനിൽ കോംപ്രമൈസ് ചെയ്യുന്ന വ്യക്തി ഒരു വ്യഭിചാരിയെക്കാളും കള്ളനെക്കാളും മദ്യപാനിയെക്കാളും മോശമാണ്.

ഇമാം ഇബ്നുൽ ഖയ്യിം പറയുന്നു, "ദീൻ എന്നാൽ കേവലം ബാഹ്യമായ വിലക്കുകൾ ഉപേക്ഷിക്കലല്ല. മറിച്ച്, അല്ലാഹു ഇഷ്ടപ്പെടുന്ന കാര്യങ്ങൾ നിറവേറ്റുകയെന്നതാണ്. ഇന്നത്തെ ഭൂരിഭാഗം മതവിശ്വാസികളും ഇത് ചെയ്യുന്നില്ല, 'ഭൂരിപക്ഷ ജനത' അവരുമായി യോജിക്കുകയും അംഗീകരിക്കുകയും ചെയ്യുന്ന കാര്യങ്ങളിലൊഴികെ. ജിഹാദ്, നന്മ കൽപിക്കലും തിന്മ തടയലും, അല്ലാഹുവിന്റെയും അവന്റെ റസൂലിന്റെയും മാർഗത്തിൽ ഉപദേശം നൽകൽ, അല്ലാഹുവിനും അവന്റെ റസൂലിനും അവന്റെ ഗ്രന്ഥത്തിനും അവന്റെ ദീനിനും വിജയവും സഹായവും നൽകൽ....

എന്നിവ സംബന്ധിച്ചിടത്തോളം അവർ അത് നടപ്പാക്കുന്നത് പോയിട്ട്, അവ നടപ്പാക്കാനുള്ള ആഗ്രഹം പോലും അവരുടെ ഭാഗത്ത് നിന്ന് ഉണ്ടാകുന്നില്ല. ദീനിൽ ഏറ്റവും താഴ്ന്നവനും അല്ലാഹുവിങ്കൽ ഏറ്റവും മോശപ്പെട്ടവനും ഈ ബാധ്യതകളെ ഉപേക്ഷിക്കുന്നവനാണ്. അവൻ ഈ ലോകത്തിന്റേതായ എല്ലാത്തിനോടും വിരക്തി (സുഹ്ദ്) പ്രകടിപ്പിച്ചാലും ശരി. അല്ലാഹുവിനുവേണ്ടി തന്റെ മുഖം ദേഷ്യത്താൽ ചുവക്കുകയും അല്ലാഹുവിന്റെ പരിധികൾ ലംഘിക്കപ്പെടുന്നതിന്റെ പേരിൽ കോപിക്കുകയും, തന്റെ ദീനിനെ സഹായിക്കാൻ തനിക്കുള്ളതെല്ലാം നൽകുകയും ചെയ്യുന്ന ഒരാളെ അവരിൽ നിന്ന് കണ്ടുകിട്ടുകയെന്നത് വളരെ അപൂർവമായി തീർന്നിരിക്കുന്നു. വൻപാപങ്ങൾ ചെയ്യുന്നവർ ഇവരേക്കാൾ അല്ലാഹുവിന്റെ അടുക്കൽ മികച്ചവരാണ്."

പകൽ മുഴുവൻ നോമ്പ് എടുക്കുകയും രാത്രി മുഴുവൻ നിസ്കരിക്കുകയും എല്ലാ ഭൗതിക സുഖങ്ങളിൽ നിന്നും വിട്ടുനിൽക്കുകയും ചെയ്യുന്ന ഒരു വ്യക്തിയെ കുറിച്ച് സങ്കല്പിക്കുക. ഇങ്ങനെയൊക്കെയാണെങ്കിലും അയാൾ ഒരിക്കലും അല്ലാഹുവിന് വേണ്ടി കോപിക്കുകയോ അല്ലാഹുവിന്റെ അവകാശങ്ങൾ ലംഘിക്കപ്പെടുമ്പോൾ അവന്റെ മുഖം ചുവക്കുകയോ ചെയ്തിട്ടില്ലെങ്കിൽ.... അവൻ നന്മ കൽപ്പിക്കുകയൊ തിന്മ തടയുകയൊ ചെയ്യുന്നില്ലെങ്കിൽ..... അത്തരമൊരു വ്യക്തി അല്ലാഹുവിങ്കൽ ഏറ്റവും വെറുക്കപ്പെട്ടവനും ദീനിൽ ഏറ്റവും താഴ്ന്നവനുമാണ്. ഇത്തരക്കാരെക്കാൾ വൻപാപങ്ങൾ ചെയ്യുന്നവൻ അല്ലാഹുവിന്റെ അടുക്കൽ മികച്ചവരായിരിക്കും.

നജ്ദി ഇമാം ശയ്ഖുൽ ഇസ്‌ലാം മുഹമ്മദ് ഇബ്നു അബ്ദിൽ വഹാബ് പറഞ്ഞതായി വിശ്വസ്തനായൊരു വ്യക്തി എന്നോട് പറഞ്ഞു,

"തങ്ങളുടെ മുസ്ഹഫുകളുമായി മസ്ജിദുകളിൽ ഇരിക്കുന്ന ചിലയാളുകളെ ഞാൻ കണ്ടു. അവർ പാരായണം ചെയ്യുകയും കരയുകയും ചെയ്യുന്നുണ്ട്. എന്നാൽ അവർക്ക് മുന്നിൽ കാണുന്നവരോട് നന്മ കല്പ്പിക്കുകയോ അവർക്ക് മുന്നിൽ കാണുന്ന തിന്മകൾ തടയുകയോ ചെയ്യുന്നില്ല. ആളുകൾ അവർക്കരികിലേക്ക് എത്താൻ തിടുക്കം കൂട്ടുന്നു. അവർ പറയുന്നു, 'ഇവരാണ് ഗുണങ്ങളുടെ ഉറവിടം.' ഞാൻ പറഞ്ഞു, 'അല്ല. ഇവർ നിന്ദ്യതയുടെ ഉറവിടങ്ങളാണ്!' ഇത് കേട്ട ഒരാൾ പറഞ്ഞു, 'ഇവർ നിന്ദ്യതയുടെ ഉറവിടങ്ങളാണ് എന്ന് ഞാൻ പറയില്ല.' ഞാൻ പറഞ്ഞു, _ഇവർ അന്ധരും ബധിരരുമാണ്!"

സലഫുകളിൽ ചിലർ പറഞ്ഞതിനെ ഇത് പിന്തുണക്കുന്നു. അവർ പറഞ്ഞു, "സത്യത്തെ കുറിച്ച് മൗനം പൂണ്ടവൻ ഒരു നിശബ്ദ പിശാച് ആണ്. വ്യാജം സംസാരിക്കുന്നവൻ സംസാരിക്കുന്ന പിശാചും."

തന്റെ മൗനത്താൽ ദീനിൽ കോംപ്രമൈസ് ചെയ്യുന്ന ഒരുവൻ അല്ലാഹുവിങ്കൽ ഏറ്റവും വെറുക്കപ്പെട്ടവനാണെന്ന് തിരിച്ചറിയേണ്ടതുണ്ട്. അവൻ സ്വയം താൻ എത്ര നല്ലവനാണെന്നും തുറന്ന് സംസാരിക്കുന്നുവെന്നും കരുതിയാലും ശരി.

ജനങ്ങളുടെ തിന്മക്കെതിരെ സംസാരിക്കാതെ, ആളുകളുടെ അംഗീകാരവും തൃപ്തിയും തേടുന്നവൻ..... ദീനിന്റെ കാര്യത്തിൽ താൻ നടത്തിയ വിട്ടുവീഴ്ച്ചകളെ പ്രതി പശ്ചാത്തപിക്കുകയും അതിൽ നിന്ന് പിന്മാറുകയും ചെയ്യുന്നില്ലെങ്കിൽ വൻപാപങ്ങൾ ചെയ്യുന്നവൻ അവനെക്കാൾ അല്ലാഹുവിങ്കൽ മികച്ചവരായിരിക്കും. താൻ സ്വയം ദീനീയാണെന്ന് അവൻ കരുതുന്നുണ്ടെങ്കിലും ശരി.

അതിനാൽ അല്ലാഹുവിന്റെ കൽപനകൾ പരസ്യമായി പ്രഖ്യാപിക്കുന്നതിൽ നിന്ന് നാവിനെ പിടിച്ചു നിർത്തുന്നവൻ ഒരു നിശബ്ദ പിശാചാണെന്ന് വ്യക്തമായി അറിഞ്ഞിരിക്കുക. അവൻ എത്ര നോമ്പനുഷ്ഠിക്കുകയും പ്രാർത്ഥിക്കുകയും ചെയ്താലും എത്ര ഭൗതിക വിരക്തനാണെങ്കിലും ശരി.

അല്ലാഹുവേ, നിന്നെ കോപിപ്പിക്കുന്ന എല്ലാ പ്രവൃത്തികളിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു.പിശാചിനോട് സാമ്യപ്പെടുന്ന എല്ലാ സ്വഭാവങ്ങളിൽ നിന്നും....

സംശയക്കാരിൽ നിന്നും കാപട്യത്തിൽ നിന്നും കുഫ്റിൽ നിന്നും ദീനിൽ വിട്ടുവീഴ്ച ചെയ്യുന്നതിൽ നിന്നും ഞാൻ നിന്നോട് കാവലിനെ ചോദിക്കുന്നു...

മുഹമ്മദ് നബിയിലും  കുടുംബത്തിലും മുഴുവൻ സ്വഹാബത്തിനും മേൽ അല്ലാഹുവിന്റെ രക്ഷയും കാരുണ്യവും ഉണ്ടാകട്ടെ.